# തെയോനാദം

ഡിസംബർ 2020

ത്രൈമാസിക



മാവേലിക്കര ഭദ്രാസന ഔദ്യോഗിക പ്രസിദ്ധീകരണം

# തെയോനാദം

ഡിസംബർ 2020


ഇച്ഛാശക്തിയുടെയും ദൃഢനിശ്ചയത്തിന്റെയും നന്മകൾ ശീലിക്കാം

ഭദ്രാസന സെക്രട്ടറിയുടെ അറിയിപ്പുകൾ

ഭൂമിയിൽ സമാധാനം മനുഷ്യന് ദൈവപ്രസാദം

കാർഷിക ബില്ലും കർഷക സമരവും

കനൽവഴിയിലെ കനകമായ ചേപ്പാട് പള്ളി

വിശ്വാസപ്രമാണപഠനം

സാമ്പത്തിക സംവരണം



തെയോനാദം
ഡിസംബർ 2020
ത്രൈമാസിക
മാവേലിക്കര ഭദ്രാസന ഔദ്യോഗിക പ്രസിദ്ധീകരണം

**മുഖചിത്രം**
ചേപ്പാട് പള്ളിയിലെ
ചുവർചിത്ര ശേഖരത്തിൽ നിന്നും





**അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ**

# ഇച്ഛാശക്തിയുടെയും ദൃഢനിശ്ചയത്തിന്റെയും നന്മകൾ ശീലിക്കാം

**വലിയവരായി എന്ന അഹംഭാവങ്ങളെ ഈ തിരുജനനം നീക്കട്ടെ, കാരണം ഏറ്റം വലിയവനായവൻ ഒരു കൈക്കുഞ്ഞോളം ചെറുതായതിനെയാണ് നാം വാഴ്ത്തുന്നത്**

നമ്മുടെ ഭദ്രാസനമുഖപത്രമായ തെയോനാദം മാസിക പുതിയ രൂപത്തിൽ പ്രസിദ്ധീകരണം ആരംഭിക്കുകയാണ്. ഡിജിറ്റൽ രൂപത്തിൽ പുറത്തിറങ്ങുമ്പോൾ പരിമിതികളെ അതിജീവിച്ച് നമ്മുടെ എല്ലാ ഭവനങ്ങളിലേക്കും ഈ മാസിക എത്തിച്ചേരട്ടെ. ആത്മീയജ്ഞാനത്തിന്റെ നല്ല മേച്ചിൽപ്പുറങ്ങളിലേക്ക് വിശ്വാസസമൂഹത്തെ നയിക്കുവാൻ ഈ ഉദ്യമം സഹായകരമാകും എന്ന് പ്രത്യാശിക്കുകയാണ്. ഇത് വായിക്കുവാനും മറ്റുള്ളവരിലേക്ക് എത്തിക്കുവാനും നാം എല്ലാവരും മുൻകൈ എടുക്കുമ്പോഴേ തെയോനാദത്തിന്റെ ലക്ഷ്യവും വളർച്ചയും പൂർണ്ണതയിൽ എത്തുകയുള്ളൂ എന്നത് നിങ്ങളെ പ്രത്യേകം ഓർമ്മിപ്പിക്കുന്നു.

ദൈവപുത്രന്റെ തിരുപ്പിറവിയുടെ ചിന്തകൾ മാനവഹൃദയങ്ങളെ ആർദ്രമാക്കുന്ന നാളുകളാണിത്. പുൽക്കൂടും, നക്ഷത്രവും, ആട്ടിടയന്മാരും ഒക്കെ ക്രിസ്തുമസ് അലങ്കാരങ്ങൾക്കപ്പുറത്തേക്ക് ആ വലിയ ദിവസത്തിന്റെ ആത്മാവിലേക്ക് നമ്മളെ നടത്തുന്ന മുഖാന്തിരങ്ങളാണ്. വിദ്യാസമ്പന്നരായ വിദ്വാന്മാരെയും, സാധാരണക്കാരായ ആട്ടിടയന്മാരെയും ഒരേപോലെ ഉൾക്കൊള്ളുന്ന പുൽക്കുടിന്റെ സന്ദേശം വിവേചനങ്ങളില്ലാതെ എല്ലാവരെയും ഉൾക്കൊള്ളുന്ന, നീതിയുള്ള ഒരു വ്യവസ്ഥിതിക്കുള്ള ആഹ്വാനമാണ്. ഇടമില്ലാതിരുന്നവന്റെ പിറവിയുടെ സന്തോഷം ആദ്യം എത്തിയത് മണ്ണിനോട് ചേർന്ന് കിടന്ന്, ആകാശം മേൽക്കൂര ആക്കിയ ആട്ടിടയന്മാരിലാണ്. നിസ്സാരമെന്ന് കരുതുന്നതിനെ മഹനീയമാക്കുന്ന ദൈവപദ്ധതി ആണ് ഈ തിരുപ്പിറവിയിലുടനീളം തെളിയുന്നത്. ബേത്‌ലഹേമിന്റെ വിശേഷണം തന്നെ ചെറിയ ബേത്‌ലഹേം എന്നാണ്. ക്രിസ്തുമസ്സും ചെറുതുകളുടെ ആഘോഷമാണ്. ചെറുതാകലിന്റെ ഉത്സവമാണ്. വലിയവ

രായി എന്ന അഹംഭാവങ്ങളെ ഈ തിരുജനനം നീക്കട്ടെ, കാരണം ഏറ്റം വലിയവനായവൻ ഒരു കൈക്കുഞ്ഞോളം ചെറുതായതിനെയാണ് നാം വാഴ്ത്തുന്നത്.

തങ്ങളുടെ സമ്പത്തും ജീവിനോപാധിയുമായ ആട്ടിൻകൂട്ടത്തെ വിട്ടിട്ട് ആട്ടിടയന്മാർ ബേത്‌ലഹേമോളം ചെന്നത് നീതിസൂര്യനായ ക്രിസ്തുവിനെ തേടിയാണ്. തങ്ങളുടെ ഭവനങ്ങളും കൃഷിഭൂമികളും വിട്ടിട്ട് രാജ്യതലസ്ഥാനത്ത് പോരാടുന്ന ഭാരതത്തിലെ കർഷകരും നീതിയാണ് തേടുന്നത്. അത് സ്വതന്ത്രമായും ആത്മാഭിമാനത്തോടെയും ജീവിക്കുവാൻ കഴിയുന്ന ഒരു വ്യവസ്ഥിതി നിലനിർത്താനുള്ള പോരാട്ടമാണ്. സമാധാനദൂതിന്റെ ഈ ക്രിസ്തുമസ്സ് കാലത്ത് മണ്ണിൽ ജീവിക്കുന്ന കർഷകർക്കായും സമാധാനത്തിന്റെ സന്ദേശം ഉളവാകട്ടെ എന്ന് പ്രാർത്ഥിക്കാം.

നമ്മുടെ ചേപ്പാട് സെന്റ് ജോർജ്ജ് വലിയപള്ളിയെ സംബന്ധിച്ച് വലിയ പ്രതിസന്ധിയിലൂടെയും മനോഭാരത്തിലൂടെയും ആണ് പ. സഭയും നമ്മുടെ ഭദ്രാസനവും കടന്നുപോകുന്നത്. ഭാരത ക്രൈസ്തവ പാരമ്പര്യത്തിന്റെ അടയാളങ്ങൾ നശിപ്പിക്കപ്പെട്ടാൽ അത് മലങ്കര ഓർത്തഡോക്സ് സഭയുടെ പൗരാണികതയെ നിഷേധിക്കുവാൻ പരിശ്രമിക്കുന്നവർക്ക് സഹായകരമാകുന്ന ഒന്നാണ്. ക്രിസ്തുമതത്തിന്റെ തദ്ദേശീയത ഉയർത്തിപ്പിടിക്കുവാൻ, പാശ്ചാത്യ മിഷനുകൾക്ക് മുൻപേയുള്ള ജീവക്കുന്ന ഇത്തരം അടയാളങ്ങൾ സംരക്ഷിക്കപ്പെടേണ്ടത് ആവശ്യമാണ്. ചേപ്പാട് ഇടവകയുടെയും ഭദ്രാസനത്തിലെ വിവിധ ആത്മീയ പ്രസ്ഥാനങ്ങളുടെയും നേതൃത്വത്തിൽ നടന്നു വന്ന സഹനസമരങ്ങൾ ബന്ധപ്പെട്ട അധികാരികൾക്ക് ദൈവാലയത്തിന്റെ പൗരാണികതയും പ്രാധാന്യവും മനസ്സിലാക്കുവാൻ കാരണമായി എന്നത് ഇക്കാര്യത്തിൽ നീതിപൂർവ്വമായ ഒരു തീരുമാനം എടുക്കുവാൻ ഇടയാക്കും എന്നു നമ്മൾക്ക് പ്രതീക്ഷിക്കാം.

പരിശുദ്ധ മാർത്തോമാ ശ്ലീഹായുടെ ഓർമ്മപ്പെരുന്നാളും ഈ മാസം നമ്മുടെ ദൈവാലയങ്ങളിൽ ആചരിക്കുകയാണല്ലോ. യേശു ക്രിസ്തുവിനോടും അവന്റെ സുവിശേഷത്തോടുമുള്ള സ്നേഹത്തെ പ്രതി സ്വന്തദേശം വിട്ട് മലയാളക്കരയോളം യാത്ര ചെയ്യുവാൻ ഉള്ള ആ പിതാവിന്റെ സന്നദ്ധതയാണ് ഭാരതത്തിൽ പരിശുദ്ധ സഭയെ പടുതുയർത്തിയത്. നമ്മുടെ വഴിയും ലക്ഷ്യവും ക്രിസ്തുഹിതത്തിന് വിധേയപ്പെടുമ്പോൾ ദൈവരാജ്യത്തിന്റെ നല്ല സാക്ഷ്യമായി നമ്മളുടെ ബലഹീന ജീവിതങ്ങളും രൂപാന്തരപ്പെടും.

2020 എന്ന വർഷത്തിനോട് വിടപറയുവാൻ ലോകം ഒരുങ്ങുകയാണ്. കൊറോണ എന്ന മഹാവ്യാധിയുടെ പേരിലാകും ചരിത്രത്തിൽ ഈ സംവത്സരം ഓർമ്മിക്കപ്പെടുന്നത്. എന്നാൽ ഈ കാലത്തിൽ ജീവിച്ചവർ എന്ന നിലയിൽ ആ മഹാവ്യാധിയെ അതിജീവിക്കുവാൻ മനുഷ്യൻ കാണിച്ച ഇച്ഛാശക്തിയുടെയും ദൃഢനിശ്ചയത്തിന്റെയും പേരിലാകണം നാം ഈ വർഷത്തെ മനസ്സിൽ രേഖപ്പെടുത്തേണ്ടത്. ശബ്ദമുഖരിതമായ, തിരക്കേറിയ ജീവിത ശൈലിയിൽ നിന്ന് ഭവനത്തിന്റെ ഊഷ്മളതയിലേക്ക് തിരികെ വരാനും ഈ കാലം മുഖാന്തിരമായി എന്നത് സന്തോഷം പകരുന്നതാണ്. 2020ൽ സാക്ഷാത്കരിക്കപ്പെടാതിരുന്ന കുറെയേറെ സ്വപ്നങ്ങളും പേറിയാണ് പുതിയ വർഷത്തിലേക്ക് കാലൂന്നുന്നത്. അവിടേക്ക് ഈ നാളുകൾ ശീലിപ്പിച്ച നന്മകളും നമ്മൾ കൊണ്ടുപോകണം.

ഏവർക്കും ജനനപ്പെരുന്നാളിന്റെ അനുഗ്രഹങ്ങളും പുതുവത്സരത്തിന്റെ നന്മകളും ആശംസിക്കുന്നു. ദൈവം അനുഗ്രഹിക്കട്ടെ..



# ഭദ്രാസന സെക്രട്ടറിയുടെ അറിയിപ്പുകൾ




ഫാ. ജോൺസ് ഈപ്പൻ
ഭദ്രാസന സെക്രട്ടറി

വന്ദ്യ വൈദികരെ, വിശ്വാസികളെ

വിശുദ്ധമായ ഇരുപത്തിയഞ്ച് നോമ്പിന്റെ പുണ്യദിനങ്ങളിലൂടെ ക്രിസ്തുവിന്റെ തിരുജനനത്തിന്റെ മഹാസന്തോഷത്തിലേക്ക് നാം പ്രവേശിക്കുകയാണ്. ഇരുളിലും അന്ധതമസ്സിലും ഇരുന്നവർക്കുമുന്നിൽ സത്യപ്രകാശമായാണ് ക്രിസ്തു ഉദയം ചെയ്തത്- ആ പ്രകാശത്തിൽ സഞ്ചരിക്കുവാനുള്ള ക്ഷണമാണ് ഓരോ ക്രിസ്തുമസും നമുക്ക് നൽകുന്നത്. ക്രിസതുമസിന്റെ ദിനങ്ങൾ പിന്നിട്ടുകഴിയുമ്പോൾ പുതിയ ഒരു വർഷത്തിലേക്കും നാം പ്രവേശിക്കുകയാണ്. ജീവിതം വെച്ചുനീട്ടുന്ന എല്ലാ സന്തോഷങ്ങളെയും ദുഖങ്ങളെയും ദൈവകൃപയിൽ ആശ്രയിച്ച് നേരിടാനാവും എന്ന ധൈര്യപൂർവ്വമായ കാഴ്ചപ്പാടാണ് നമുക്കുണ്ടാവേണ്ടത്. നാം കരുതുന്നതുപോലെ എല്ലാം നടക്കണമെന്നില്ല- നമ്മുടെ ചിന്തകൾക്കനുസരിച്ച് എല്ലാം രൂപപ്പെടണമെന്നുമില്ല ദൈവഹിതം അതൊന്നുമാത്രമാണ് ശാശ്വതമായി നിറവേറപ്പെടുന്നത്. അത് തിരിച്ചറിയുവാൻ വിശ്വാസത്തിന്റെ കണ്ണുകൾ നല്കണമേ എന്നുള്ളതായിരിക്കട്ടെ നമ്മുടെ പ്രാർത്ഥന

തെയോനാദം ത്രൈമാസിക കുറച്ചുകാലത്തെ ഇടവേളയ്ക്കുശേഷം പുന:പ്രസിദ്ധീകൃതമാവുകയാണ്. ഡിജിറ്റൽ മാസികയായി പ്രസിദ്ധീകരിക്കപ്പെടുന്നതുകൊണ്ട് ഇനിയും മുടക്കം കൂടാതെ പുറത്തിറക്കുവാൻ കഴിയുമെന്ന് കരുതുന്നു. കോവിഡ് ഉയർത്തുന്ന വെല്ലുവിളികൾക്കിടയിലും ബഹു. സർക്കാർ നിർദ്ദേശങ്ങലളനുസരിച്ച് നമ്മുടെ പള്ളികളിൽ ആരാധനകൾ ക്രമമായി നടന്നുവരുന്നുണ്ടല്ലോ. ജാഗ്രത കുറയുവാനിടയാകാതെ നമ്മുടെ കൂടിവരവുകൾ ശ്രദ്ധിക്കണമെന്ന് ഓർമ്മിപ്പിക്കുന്നു. തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളിലേക്കുള്ള തിരഞ്ഞെടുപ്പിൽ നമ്മുടെ ഭദ്രാസനത്തിലെ വിവിധ ഇടവകകളിൽനിന്നും നിരവധിപ്പേർ തിരഞ്ഞെടുക്കപ്പെട്ടിട്ടുണ്ട്. മാവേലിക്കര ഭദ്രാസനത്തിന് അഭിമാനമാണ്. അവരുടെ പ്രവർത്തനങ്ങൾ സമൂഹത്തിന് ഏറെ പ്രയോജനപ്രദമാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

ഏവർക്കും ക്രിസ്തുമസ് പുതുവത്സരാശംസകൾ......

> ജീവിതം വെച്ചുനീട്ടുന്ന എല്ലാ സന്തോഷങ്ങളെയും ദുഖങ്ങളെയും ദൈവകൃപയിൽ ആശ്രയിച്ച് നേരിടാനാവും എന്ന ധൈര്യപൂർവ്വമായ കാഴ്ചപ്പാടാണ് നമുക്കുണ്ടാവേണ്ടത്.




സ്വർഗ്ഗീയ അപ്പമായവൻ വിശപ്പുള്ളവർക്ക് ആഹാരമാകുവാൻ ഭൂമിയിലേക്ക് ഇറങ്ങിവന്നു- അവൻ ദൈവമായിരിക്കേ നമ്മെയും ദൈവികരാക്കുവാൻ.

മഞ്ഞും നിലാവും പെയ്യുന്ന ഒരു ക്രിസ്തുമസ് കാലം കൂടി ജീവിതത്തിന്റെ ഭാഗമാവുകയാണ്. നിറങ്ങളും ആഘോഷങ്ങളും ഭീതിയ്ക്ക് വഴിമാറിയ ഒരു കാലത്താണ് നാം ഇന്ന് തിരുപ്പിറവി ആചരിക്കുന്നത്.

ലോകത്തിനും അതിലെ നിവാസികൾക്കും ധാർമ്മികമായ ക്രമം നല്കുവാൻ ക്രിസ്തു കടന്നുവന്നു എന്ന് പഠമോതുന്ന പിതാക്കൻമാരുണ്ട്- മനുഷ്യാവതാരത്തിന്റെ ആത്യന്തിക ലക്ഷ്യത്തിലൊന്ന് അതായിരുന്നുവത്രേ.

ക്രിസ്തു നൽകിയ ക്രമങ്ങളെല്ലാം ഇക്കഴിഞ്ഞ രണ്ടായിരമാണ്ടുകൾ കൊണ്ട് പലവഴിക്കായി ചിതറിച്ചുകളഞ്ഞവരാണ് നാം.

എന്റെ ഓർമ്മയ്ക്കായി ഇപ്രകാരം ചെയ്‌വിൻ എന്ന് പറഞ്ഞ് ഭരമേൽപ്പിച്ച വി. കുർബ്ബാനയുടെ അനുഷ്ഠാനത്തിൽ മാത്രം സായൂജ്യം കണ്ടെത്തി ശേഷിച്ച ഉപദേശങ്ങളെല്ലാം നാം സൗകര്യപൂർവ്വം വിസ്മരിച്ചു.

ഈ ക്രിസ്തുമസ്... മറന്നുപോയ സ്നേഹിതരെ ഓർക്കാൻ...തണുത്തുപോയ കുടുംബ ബന്ധങ്ങൾക്ക് ഉണർവ്വു നൽകുവാൻ.... അടയ്ക്കപ്പെട്ട സ്നേഹ വാതിലുകൾക്ക് തുറവിയുണ്ടാകുവാൻ.... മനുഷ്യനിൽ ദൈവത്തെ കണ്ടെത്തുവാനൊക്കെയുള്ളതാകട്ടെ.....

ത്രിതലപഞ്ചായത്ത് തിരഞ്ഞെടുപ്പിൽ ജനം തിരഞ്ഞെടുത്ത എല്ലാവർക്കും ആശംസകൾ.... ജനക്ഷേമകരമായ കർമ്മപദ്ധതികൾ നടപ്പിലാക്കുവാൻ അവർക്കു കഴിയട്ടെ.

ഏവർക്കും ക്രിസ്തുമസ് പുതുവത്സരാശംസകൾ.....

# ഭൂമിയിൽ സമാധാനം മനുഷ്യന് ദൈവപ്രസാദം







**ഫാ. അജി കെ. തോമസ്**
(ഓർത്തഡോക്സ് യുവജന പ്രസ്ഥാനം ജനറൽ സെക്രട്ടറി)

ദൈവത്തെ ഇഷ്ടപ്പെടുന്നവർ ആവുക എന്നതിലുപരി ദൈവം ഇഷ്ടപ്പെടുന്നവർ ആയി മാറുവാൻ സാധിക്കുമ്പോഴാണ് ദൈവപ്രസാദം പ്രാപിച്ചവർ എന്ന് വിളിക്ക് നാം യോഗ്യരായി തീരുന്നത്.

ദൈവത്തിൻറെ സൃഷ്ടിയായ മനുഷ്യനും അവൻ കാത്തു പരിപാലിക്കുന്ന ദൈവത്തിൻറെ ഭൂമിയും ഏറെ ആനന്ദിച്ച സുദിനമാണ് വീണ്ടെടുപ്പ് സാധ്യമാക്കാൻ ഇറങ്ങിവന്ന ദൈവ കുഞ്ഞാടിന്റെ ജനന ദിനം.

ആ രാത്രിയിൽ തങ്ങളുടെ ആട്ടിൻകൂട്ടത്തെ കാവൽ കാത്ത് വെളിയിൽ പാർത്തിരുന്ന നിസ്വരും വ്യഥിതരും ആയ ആട്ടിടയൻ മാരോട് കർത്താവിൻറെ ദൂതൻ അരുളിച്ചെയ്തു "സർവ്വ ജനത്തിനും ഉണ്ടാകുവാനുള്ളൊരു മഹാസന്തോഷം ഞാൻ നിങ്ങളെ അറിയിക്കുന്നു" പെട്ടെന്ന് സ്വർഗ്ഗീയ സൈന്യങ്ങളുടെ ആനന്ദ വചസ്സുകൾ ഈ ഭൂമിയിലേക്ക് ഉതിർന്നു വീണു" അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം, ഭൂമിയിൽ ദൈവപ്രസാദം ഉള്ള മനുഷ്യർക്ക് സമാധാനം"

ഓരോ ജനനവും ഓരോ പ്രതീക്ഷയാണ്. ദൈവത്തിനു മനുഷ്യരുടെ മേലുള്ള പ്രതീക്ഷ ഇനിയും നഷ്ടപ്പെട്ടിട്ടില്ല എന്നതിൻറെ ഉത്തമ നിദർശനമാണ് ഓരോ പിറവിയും. പിറന്നവരൊക്കെ ഈ പ്രതീക്ഷയുടെ വാഹകരാകുവാൻ അല്പമൊക്കെ ശ്രദ്ധിച്ചിരുന്നുവെങ്കിൽ ഈ ഭൂമി എത്ര മനോഹരമാകുമായിരുന്നു.

ക്രിസ്തുവിൻറെ ജനനം സ്വർഗത്തെയും ഭൂമിയെയും ഒന്നാക്കി. ഇത് പിതാക്കന്മാരുടെ വലിയ പഠിപ്പിക്കലാണ്. സ്വർഗ്ഗത്തിൽ നിന്ന് ഭൂമിയിലേക്ക് ഒരു സമാധാനം അയക്കപ്പെട്ടു. ആ സമാധാനം സമാധാന പ്രഭുവായ ക്രിസ്തു തന്നെ. ഇടറി പോയ ബന്ധങ്ങളിൽ, തകർന്നുപോയ ഇടങ്ങളിൽ, വ്യക്തികളുടെയും കുടുംബങ്ങളുടെയും ആത്മസംഘർഷങ്ങളിൽ, സൗഖ്യത്തിനായി ദാഹിക്കുന്ന വരിൽ നിറഞ്ഞ പുഞ്ചിരിയും അളക്കുവാനാകാത്ത



> പരോപകാരവും സ്നേഹവും കരുതലും കാവലും ഉപദേശവും നൽകി മാതൃകയായി ഈ ഉലകിൽ കാണപ്പെടുക എന്നതുതന്നെയാണ് സമാധാനത്തിലേക്കുള്ള ആദ്യ വഴി.

ശാന്തിയും സ്ഥിരമായ സമാധാനവും നൽകുവാൻ സമാധാനത്തിന്റെ രാജകുമാരനായി ക്രിസ്തു അയക്കപ്പെട്ടു. എങ്ങനെയാണ് ഈ സമാധാനം നമുക്ക് ലഭ്യമാവുക? മനസ്സിൽ നിന്ന് നന്മ ഉൽഭവിപ്പിക്കുവാനും ക്ഷമാപൂർവം വർ ത്തിക്കുവാനും സാധിക്കുന്നവർക്കാണ് ഈ സമാധാനത്തിന്റെ വാഹകരാകുവാൻ കഴിയുക .

2019 ലെ സാഹിത്യ നോബേൽ ജേതാവായ പീറ്റർ ഹാൻഡ്കെ യുടെ വൻവീഴ്ച (The great fall) എന്ന നോവലിൽ ശാന്തി കുമിള ( peace bubble) എന്നത് അവതരിപ്പിക്കുന്നുണ്ട്. ഒരു സമൂഹത്തിൽ ആത്മ ശാന്തത അനുഭവിക്കുന്നവർ ഈ അവസ്ഥയിൽ ആണെന്നാണ് അദ്ദേഹം സമർത്ഥിക്കുന്നത്. സത്യത്തിൽ നമ്മുടെ ആന്തരിക സമാധാനത്തിന്റെ ആയുസ്സ് ഇതാണ്. കുമിളപോലെ വളരെ വേഗം പൊട്ടിപ്പോകുന്നത്. നമുക്ക് വേണ്ടത് സുസ്ഥിരമായ സമാധാനമാണ്. ക്രിസ്തുവിൻറെ ജനനം ലോകത്തിനു വാഗ്ദാനം ചെയ്യുന്നത് ഈ സമാധാനമാണ്. അതിനായുള്ള പോംവഴിയാണ് ക്രിസ്തുവിൻറെ ജീവിതം സാക്ഷി ക്കുന്നത്. പരോപകാരവും സ്നേഹവും കരുതലും കാവലും ഉപദേശവും നൽകി മാതൃകയായി ഈ ഉലകിൽ കാണപ്പെടുക എന്നതുതന്നെയാണ് സമാധാനത്തിലേക്കുള്ള ആദ്യ വഴി. സുവിശേഷങ്ങൾ സാക്ഷിക്കുന്നതും ഇതുതന്നെയാണ്.

ക്രിസ്തുവിൻറെ ജനനം അന്ന് എത്രയോ ഇടങ്ങളിലാണ് പ്രതീക്ഷയും പ്രത്യാശയും ശാന്തിയും പകർന്നത്. ഇന്നു നാം പ്രതീക്ഷിക്കുന്ന രോഗഗ്രസ്തമായ ചുറ്റുപാടിൽ നിന്നുള്ള ശാന്തി ഈ വർഷത്തെ തിരുജനന സ്മരണ നമുക്ക് പകരട്ടെ.

മനുഷ്യൻ എങ്ങനെ ദൈവപ്രസാദം ഉള്ളവനായി മാ റാം ഇതും ക്രിസ്മസ് ഉയർത്തുന്ന വലിയ ചോദ്യമാണ്. ദൈവത്തിൻറെ പ്രസാദം അധിവസിച്ച വനാണ് ക്രിസ്തു. ഇവൻ എൻറെ പ്രിയ പുത്രൻ ഇവനിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു (വി. മത്തായി 3.17)

എന്നെ അയച്ചവൻ എന്നോട് കൂടെ ഉണ്ട്.ഞാൻ എല്ലായ്പ്പോഴും അവനു പ്രസാദമായി ഉള്ളത് ചെയ്യുന്നതുകൊണ്ട് അവനെന്നെ ഏകനായി വിടില്ല . ഈ വചനങ്ങൾ മേലുദ്ധരിച്ചതിനു തെളിവു നൽകുന്നു.

ദൈവത്തെ ഇഷ്ടപ്പെടുന്നവർ ആവുക എന്നതിലുപരി ദൈവം ഇഷ്ടപ്പെടുന്നവർ ആയി മാറുവാൻ സാധിക്കുമ്പോഴാണ് ദൈവപ്രസാദം പ്രാപിച്ചവർ എന്ന് വിളിക്ക് നാം യോഗ്യരായി തീരുന്നത്. അമ്മ മറിയവും യൗസേപ്പ് പിതാവും ഈ പ്രസാദാത്മകത യിലേക്ക് ജീവിതം കൊണ്ടു വളർന്നവരാണ്. പഴയനിയമത്തിലും ഹാ നോക്കിനെ പോലെയുള്ള ദൈവ പ്രസാ ദം നേടിയ മനുഷ്യരുടെ ഒരു വലിയ നിരയുണ്ട്.

സ്വർഗ്ഗം നൽകിയ സമാധാനമായ ക്രിസ്തുവിനെ സ്വീകരിക്കുവാൻ ദൈവപ്രസാദം നിറഞ്ഞവരായി എത്രപേർ ഈ വാഴ്‌വിൽ അവശേഷിക്കുന്നു എന്നുള്ളതാണ് ഉയർത്തപ്പെടേണ്ട ചോദ്യം.

നീതി സൂര്യനായ ക്രിസ്തുവിൻറെ പിറവി വ്രണിത ഭൂമിയുടെ സമാധാനത്തിനും ദൈവത്തിൻറെ ഉള്ളം പ്രീതി പെടുന്നവരുടെ വർധനവിനും കാരണമായി തീരട്ടെ.



# കാർഷിക ബില്ലും കർഷക സമരവും

## ചില വിശകലനങ്ങൾ





ഫാ. പി.ഡി.സ്കറിയ
പൊൻവാണിഭം
(മാവേലിക്കര ഭദ്രാസന
കൗൺസിൽ അംഗം)

ഇന്ന് ഭാരതത്തിലെ സമസ്തമേഖലകളിലും ചർച്ചചെയ്യപ്പെടുകയും ലോക ശ്രദ്ധ ആകർഷിക്കപ്പെടുകയും ചെയ്യുന്ന വിഷയങ്ങളാണ് കാർഷിക ബില്ലും കർഷക സമരവും. കാർഷിക ബില്ല് എന്നതുകൊണ്ട് അർത്ഥമാക്കുന്നത് മൂന്ന് ബില്ലുകളാണ്.

1.The Farmers' Produce, Trade and commerce (Promotion and facilitation )Bill 2020

2.The Farmers (Empowerment and Protection) agreement on price assuarance and farm services Bill 2020

3.The essential commodities (Amendment) Bill 2020

മധുരം പുരട്ടിയ വിഷ ഗുളികകൾപോലെ വളരെ മനോഹരമാണ് ഇവയുടെ തലക്കെട്ടുകൾ.

ഭാരതത്തിലെ ആകെ 328.73 ദശലക്ഷം ഹെക്ടർ ഭൂമിയിൽ 181.95 ദശലക്ഷം ഭൂമിയും കൃഷിയ്ക്കും അനുബന്ധ കച്ചവടങ്ങൾക്കുമായി വിനിയോഗിക്കപ്പെടുന്നു.ആകെ ജന സംഖ്യയിൽ 90.2 ദശലക്ഷം കുടുംബങ്ങളും കർഷക കുടുംബങ്ങളാണ്. മൊത്തം ജനസംഖ്യയുടെ 54.6 ശതമാനം കൃഷിയിലും അനുബന്ധപ്രവർത്തനങ്ങളിലുമേർപ്പെട്ട് ഉപജീവിക്കുന്നു. ഈ ബോധ്യത്തിൽ നിന്നുവേണം മേൽസൂചിപ്പിച്ച ബില്ലുകളുടെ കാമ്പ് അറിയുവാൻ.

**പ്രത്യക്ഷ പ്രത്യാഘാതങ്ങൾ**

1. ഈ ബില്ല് ഭാരതത്തിന്റെ ഭരണഘടനയുടെ ഫെഡറൽ ബാലൻസിംഗ് നശിപ്പിക്കുന്നു. അതോടൊപ്പം ഇപ്പോൾ സംസ്ഥാന സർക്കാറുകളുടെ നിയന്ത്രണത്തിൽപ്പെടുന്ന കൃഷിസംബന്ധമായ കാര്യങ്ങളിൽ ഒരു കേന്ദ്ര കടന്നുകയറ്റം ഇത് സൃഷ്ടിക്കുന്നു. മറ്റ് പല രംഗങ്ങളിലുമെന്നപോലെ സംസ്ഥാനങ്ങളുടെ ചിറകരിയലിൽ ഇത് അവസാനിക്കും. ഭൂപ്രകൃതിയിലെ അന്തരം ഭാരതത്തിൽ അങ്ങോളമിങ്ങോളമുള്ള വിള വൈവിദ്ധ്യത്തിന്റെ അടിസ്ഥാനമാണ്. പ്രാദേശിക വിഭവങ്ങളുടെ ഉൽപ്പാദന വിപണന ഉപഭോ

ഗപ്രക്രിയയിൽ സംസ്ഥാന സർക്കാരുകൾക്കുള്ള നിയന്ത്രണവും ഈ ബില്ലു വഴിയായുള്ള നയം മാറ്റത്തിലൂടെ കേന്ദ്രം തട്ടിയെടുക്കുകയാണ്.



**2. ഉൽപ്പാദകന്റെ സ്വാതന്ത്ര്യം ഹനിക്കപ്പെടുന്നു.**

തന്റെ വിളഭൂമിയിൽ എന്ത് ഉൽപ്പാദിപ്പിക്കണം, എവിടെ വിറ്റഴിക്കണം, ആർക്ക് നൽകണം ഇതൊക്കെ നിശ്ചയിക്കുന്നതിനുള്ള കർഷകന്റെ പരമാധികാരം കോർപ്പറേറ്റുകൾക്ക് അടിയറവയ്ക്കപ്പെടുന്നു. അടിമത്തത്തിലേക്കുള്ള മടങ്ങിപ്പോക്കായി ഇതിനെ കണക്കാക്കാം. ഇന്ന് അതാത് പ്രാദേശിക താൽപ്പര്യങ്ങൾക്കും സാഹചര്യങ്ങൾക്കും അനുസരിച്ച് കർഷകൻ ഉൽപ്പാദിപ്പിക്കുന്നവ ഒറ്റയ്ക്കോ കൂട്ടമായോ സർക്കാർ സംവിധാനങ്ങളിലൂടെയോ സംഭരിച്ച് സൂക്ഷിച്ച് മെച്ചപ്പെട്ട വില നേടത്തക്കവിധത്തിൽ വിൽക്കാം. സർക്കാർ ഏജൻസികളുടെ മേൽനോട്ടം അമിത ചൂഷണത്തിൽനിന്നും സംരക്ഷിക്കുന്നു. എന്നാൽ ഈ സംവിധാനങ്ങളെയും അവകാശങ്ങളെയും പുതിയനിയമനിർമ്മാണം കുത്തകകളുടെ ചെരിപ്പിൻ കീഴിൽ എത്തിക്കുന്നു. നിസ്സാരമായ പ്രതിഫലം നൽകി കർഷകന്റെ അർഹമായ അവകാശത്തെ തട്ടിയെടുക്കുന്നു.

**3.വിലക്കയറ്റം**

ലാഭം മാത്രം ലക്ഷ്യമിടുന്ന കുത്തകകൾ ആവശ്യാധിഷ്ഠിത ഉൽപ്പാദനം തകർത്ത് സാമ്പത്തിക ലാഭം മാത്രം ഉള്ളവ ഉൽപ്പാദിപ്പിക്കുവാൻ താൽപ്പര്യപ്പെടുമ്പോൾ കാർഷിക വിളവുകളുടെ വൈവിധ്യം തകർക്കപ്പെടുകയും നാം എന്ത് കഴിക്കണമെന്നുള്ളതുകൂടി കുത്തകകൾ നിശ്ചയിക്കുന്ന സ്ഥിതി സംജാതമാവുകയും ചെയ്യുന്നു. അമിത സംഭരണ സ്വാതന്ത്ര്യം നേടുകവഴി കോർപ്പറേറ്റുകൾക്ക് നിയമാനു സൃതം പൂഴ്ത്തിവെക്കുവാനും കൃത്യമമായവിലക്കയറ്റം സൃഷ്ടിക്കുവാനും സാധിക്കുന്നു.

**4. പൊതു വിതരണ സംവിധാനത്തിന്റെ തകർച്ച**

കാർഷിക വിഭവ ഉൽപ്പാദനവും സംസ്ക്കരണവും സംഭരണവും കുത്തകകൾക്ക് നല്കപ്പെടുമ്പോൾ സാധാരണക്കാരന്റെ സംരക്ഷണസ്ഥാപനമായ ( ഒരു പരിധി വരെയെങ്കിലും )പൊതു വിതരണ സംവിധാനം പാടേ തകരും- പട്ടിണിയും അരാജകത്വവും പെരുകും.

**5. നിയമപരിരക്ഷയുടെ നിഷേധം**

കർഷകനും കോർപ്പറേറ്റുകളും തമ്മിലുള്ള ധാരണയിൽ തർക്കങ്ങളുണ്ടായാൽ സാമാന്യ നീതിന്യായവ്യവസ്ഥയുടെ സംരക്ഷണം പോലും കർഷകന് നിഷേധിക്കപ്പെടും. ഒരു അപ്പിയറൻസിനു ലക്ഷങ്ങളോ കോടികളോ ആവശ്യപ്പെടുന്ന നിയമ വിദഗ്ദരെ കോർപ്പറേറ്റുകൾക്ക് ഇറക്കാമെന്നിരിക്കെ കർഷകന്റെ നീതിക്കായി വാദിക്കുവാൻ ആളില്ലാതെവരും. ബില്ലിലെ കാണാപ്പുറങ്ങൾ കുത്തകകളുടെ താൽപ്പര്യാർത്ഥം വ്യാഖ്യാനിക്കപ്പെടുകകൂടി ചെയ്യപ്പെടുമ്പോൾ കർഷക അവകാശങ്ങൾ വഞ്ചിക്കപ്പെടുന്നു.



# കനൽവഴിയിലെ കനകമായ ചേപ്പാട് പള്ളി



ഫാ.അലക്സാണ്ടർ വട്ടയ്ക്കാട്ട്

സഹസ്രാബ്ദ നിറവിൽ ദേശത്തിന്റെ പൊൻതൂവലായി, വിളിച്ചപേക്ഷിക്കുന്നവരുടെ മനസ്സിൽ ആനന്ദത്തിന്റെ കുളിർമഴ പെയ്യിക്കുന്ന പരിശുദ്ധ ദൈവാലയമാണ് ചേപ്പാട് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് വലിയപള്ളി.

ദേശീയപാതയ്ക്ക് ഏറ്റം സമീപമായി സ്ഥിതി ചെയ്യുന്ന ദൈവാലയം എന്ന ബഹുമതി ഈ കാലഘട്ടത്തിൽ ഒരു ചോദ്യചിഹ്നമായിത്തീർന്നു. ദൈവാലയത്തിന്റെ സംരക്ഷണത്തിനായി 28 ദിവസം പാതയോരത്ത് പന്തൽ കെട്ടി കിടന്നപ്പോഴാണ് രാത്രിയും പകലും ഇതുവഴി പോകുന്ന വഴിയാത്രക്കാർ അനുഭവിക്കുന്ന മദ്ധ്യസ്ഥതയുടെ ധന്യത കൂടുതൽ തിരിച്ചറിഞ്ഞത്. യുക്തിയുടെയും ബുദ്ധിയുടെയും മറയിൽമാത്രം അഭയം തേടുന്നവർക്ക് ഒറ്റക്കല്ലിൽ തീർത്ത ഈ കുരിശ് റോഡിലാണെന്ന് തോന്നിയേക്കാം. അത് ദേശീയപാതയിലേക്ക് നൂറ്റാണ്ടുകൾക്ക് മുമ്പേ സ്ഥാപിതമായ ദൈവാലയത്തെ ആരും വലിച്ചു നീട്ടിയതല്ല, മറിച്ച് ദേശീയപാത വികസിക്കുന്തോറും പള്ളിയുടെ അരികിലേക്ക് കയറിവന്നതാണ്. ദൈവാലയത്തിനകത്തെ കെട്ടും മട്ടും, കൂറ്റൻ തടികളും, വാസ്തുവിദ്യയുടെ ചാരുതയും ശ്രദ്ധയാകർഷിച്ചിട്ടുള്ളതാണ്. ഇലച്ചാറുകൾ കൊണ്ട് വരച്ച നൂറ്റാണ്ടുകൾ പഴക്കമുള്ള മ്യൂറൽ പെയിന്റിംഗുകളുള്ള അപൂർവ്വം പള്ളികളിൽ ഒന്നാണ് ചേപ്പാട് പള്ളി എന്നത് പുരാവസ്തുവകുപ്പ് തന്നെ സാക്ഷ്യപ്പെടുത്തിയിട്ടുള്ളതാണ്. ചിത്രങ്ങളുടെ പൂർണ്ണതയല്ല ആശയങ്ങളുടെ വ്യക്തത ആണ് ചേപ്പാട് പള്ളിയിലെ ചുവർച്ചിത്രങ്ങളുടെ സവിശേഷത.






യേശുക്രിസ്തുവിന്റെ ജനനം മുതൽ സ്വർഗ്ഗാരോഹണം വരെയുള്ള ജീവിതം വെളിവാക്കുന്ന ചിത്രങ്ങൾ, തിരുവത്താഴം, കുരിശ് ചുമന്ന് നീങ്ങുന്ന ക്രിസ്തു, ക്രൂശിതരൂപം, ഉയിർത്തെഴുന്നേൽപ്പ്, നോഹയുടെ പെട്ടകം, ആദമും ഹവ്വയും വിലക്കപ്പെട്ട കനി ഭക്ഷിക്കുന്നത്, കന്യകമറിയം എലിസബത്ത് സംഗമം തുടങ്ങിയ അപൂർവ്വ ചിത്രങ്ങളാലാണ് ദൈവാലയത്തിന്റെ വി. മദ്ബഹാ അലങ്കരിക്കപ്പെട്ടിരിക്കുന്നത്. അമേരിക്കയിലെ നാഷണൽ ജ്യോഗ്രഫിക്കൽ സൊസൈറ്റി 1943-ൽ ഈ ചുവർ ചിത്രങ്ങളെപ്പറ്റി വിശദമായ പഠനം നടത്തി. തിരുവിതാംകൂർ - കൊച്ചി ആർക്കിയോളജിക്കൽ വകുപ്പും 1950-ൽ ഈ ചിത്രങ്ങളെക്കുറിച്ച് സമഗ്രവും ആധികാരികവുമായ പഠനം നടത്തിയിട്ടുള്ളതാണ്. അതിന്റെ റിപ്പോർട്ട് ഡയറക്ടർ കെ. പി പത്മനാഭൻ തമ്പി 1951-52 വർഷം പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതാണ്. ചുവർ ചിത്രങ്ങളുള്ള ഭിത്തിയിലെ കുമ്മായക്കൂട്ടും ചായക്കൂട്ടുമാണ് പഠനവിധേയമാക്കിയത്.

ചേപ്പാട് പള്ളിയെപ്പറ്റി വട്ടക്കോട്ടിൽ വന്ദ്യ ഡാനിയൽ കോർ എപ്പിസ്കോപ്പാ എഴുതിയ പുസ്തകം വായിച്ച് ആകർഷണീയനായി എത്യോപ്യൻ ചക്രവർത്തി ഹെയ്‌ലി സലാസി 1956-ൽ പള്ളി സന്ദർശിച്ച് എത്യോപ്യൻ ഭാഷയിലുള്ള വി.വേദപുസ്തകം, പരവതാനി, കുരിശ്, വെള്ളി ധൂപക്കുറ്റി തുടങ്ങിയ സമ്മാനങ്ങൾ നൽകിയത് പള്ളിയുടെ മ്യൂസിയത്തിൽ ഇന്നും ഭംഗിയായി സൂക്ഷിച്ചിരിക്കുന്നു.

1825 മുതൽ 1855 വരെ മലങ്കര നസ്രാണികളെ നയിച്ച മലങ്കര മെത്രാപ്പോലീത്താ ചേപ്പാട് മാർ ദീവന്ന്യാസ്യോസിന്റെ കബറിടം കൊണ്ടും ധന്യമാണ് ഈ ദൈവാലയം. ചേപ്പാട് എന്ന കനകദൈവാലയത്തെ സംരക്ഷിക്കാമെന്ന് കേന്ദ്ര സംസ്ഥാനസർക്കാരുകളും ദേശീയപാത അതോറിറ്റിയും ഉറപ്പു നൽകിയിരിക്കുകയാണ്. ദൈവാലയ സംരക്ഷണത്തിനായി ഒന്നായി അണിനിരന്നവരുടെയും മലങ്കര സഭയുടെ വിവിധഭാഗങ്ങളിൽ നിന്ന് കലവറയില്ലാതെ പിന്തുണ നൽകിയവരുടെയും ദൈവാലയത്തിനായി കണ്ണുനീരോടെ പ്രാർത്ഥിച്ച ഏവരുടെയും ഹൃദയസ്പന്ദനമാണ് ചേപ്പാട് സെന്റ് ജോർജ്ജ് വലിയ പള്ളി കനകശോഭയോടെ ഇനിയും തലമുറകൾക്ക് അനുഗ്രഹം ചൊരിഞ്ഞ് പരിലസിക്കുക എന്നത്.






# വിശ്വാസപ്രമാണപഠനം




ഫാ. ഡെന്നീസ്

സഭയുടെ ആരാധനാ പാരമ്പര്യത്തിൽ പ്രാർത്ഥനകളും യാമ നമസ്ക്കാരങ്ങളും പൂർത്തീകരിക്കപ്പെടുന്നത് സഭയുടെ വിശ്വാസത്തിന്റെ സംഗ്രഹമായ വിശ്വാസപ്രമാണം ചൊല്ലിക്കൊണ്ടാണ്. നിഖ്യാ കുസ്തന്തീനോസ്പോലീസ് സുന്നഹദോസുകളിൽ ക്രമപ്പെടുത്തിയ വിശ്വാസപ്രമാണത്തിന്മേലാണ് നൂറ്റാണ്ടുകളായുള്ള സഭയുടെ എല്ലാ പഠിപ്പിക്കലുകളും അടിസ്ഥാനപ്പെട്ടിരിക്കുന്നത്.

**ചരിത്രം**

ഒരു വ്യക്തി സഭാംഗമായി വി.മാമോദീസാ ഏല്ക്കുമ്പോൾ ക്രിസ്തുവിശ്വാസം ഏറ്റുപറയുന്ന വാചകങ്ങളായിരുന്നു വിശ്വാസപ്രമാണത്തിന്റെ ആദ്യരൂപം. കാലാന്തരത്തിൽ ഓരോ പ്രദേശത്തും അതാത് സ്ഥലങ്ങളിൽ ഉണ്ടായി വന്ന ദുരുപദേശങ്ങളെ ദൂരീകരിക്കത്തക്ക രീതിയിൽ വിശ്വാസ സത്യങ്ങൾ സ്പഷ്ടമാക്കുവാനായി ഇതിനോട് കൂട്ടിച്ചേർക്കലുകൾ ഉണ്ടായി വന്നു. പിന്നീട് യേശുക്രിസ്തുവിന്റെ ദൈവത്വത്തെക്കുറിച്ചുള്ള അറിയൂസിന്റെ വേദവിപരീതം സഭയാകമാനം വ്യാപിക്കുവാൻ തുടങ്ങിയപ്പോഴാണ് നിഖ്യാ സുന്നഹദോസിൽ വച്ച് പിതാവാം ദൈവത്തെയും ദൈവപുത്രനായ യേശുക്രിസ്തുവിനെയും പറ്റിയുള്ള വിശ്വാസപ്രമാണത്തിന്റെ ഒന്നും രണ്ടും ഖണ്ഡികകൾ രൂപപ്പെടുത്തിയത്. അതിനു ശേഷം പരിശുദ്ധാത്മാവിന്റെ ദൈവത്വത്തെപ്പറ്റിയും ദുരുപദേശങ്ങൾ ഉണ്ടായപ്പോഴാണ് കുസ്തന്തീനോസ്പോലീസിൽ വച്ച് പരിശുദ്ധാത്മാവിനെയും സഭയെയും കുറിച്ചുള്ള ഭാഗങ്ങൾ കൂട്ടിച്ചേർത്തത്. നിഖ്യാ കുസ്തന്തീനോസ്പോലീസ് സുന്നഹദോസുകളിൽ വച്ച് ക്രമപ്പെടുത്തിയതും, ഇനി കൂട്ടിച്ചേർക്കലുക

സുവിശേഷങ്ങളിലൂടെ വ്യക്തമാകുന്ന ദൈവീക പ്രവർത്തനങ്ങളുടെ ശരിയായ വ്യാഖ്യാനവും പ്രഖ്യാപനവുമാണ് വിശ്വാസപ്രമാണം

ളോ വ്യത്യാസങ്ങളോ പാടില്ല എന്ന് എഫേസൂസ് സുന്നഹദോസ് തീർച്ചപ്പെടുത്തിയതുമാണ് പ.സഭയുടെ വിശ്വാസപ്രമാണം.

**ഉള്ളടക്കം**

സുവിശേഷങ്ങളിലൂടെ വ്യക്തമാകുന്ന ദൈവീക പ്രവർത്തനങ്ങളുടെ ശരിയായ വ്യാഖ്യാനവും പ്രഖ്യാപനവുമാണ് വിശ്വാസപ്രമാണം. ദൈവത്തിന്റെ സൃഷ്ടികർമ്മവും, വീണ്ടെടുപ്പിനായി തന്റെ പുത്രനെ ലോകത്തിലേക്കയച്ചുള്ള രക്ഷാകര വ്യാപാരവും പരിശുദ്ധാത്മാവ് മുഖാന്തിരം സഭയിലൂടെ ലഭ്യമാകുന്ന പാപമോചനവും പുതിയ ജീവനുമാണ് വിശ്വാസപ്രമാണത്തിന്റെ രത്നച്ചുരുക്കം.

**ഒന്നാം ഖണ്ഡിക**

യേശുക്രിസ്തുവിന്റെ പഠിപ്പിക്കലുകളിൽ നിന്നാണ് സ്രഷ്ടാവാം ദൈവത്തെ പിതാവ് എന്ന് വിളിക്കുവാൻ നാം ശീലിക്കുന്നത്. ആദ്യനൂറ്റാണ്ടിലെ ജ്ഞാനവാദികളുടെ പഠിപ്പിക്കലുകളിൽ ദൈവം ആത്മലോകത്തിന്റെ മാത്രം സ്രഷ്ടാവാണെന്നും ഭൗമീകലോകം സാത്താന്റെ സൃഷ്ടിയാണെന്നും അതിനാൽത്തന്നെ തിന്മയാണെന്നുമുള്ള തെറ്റ് കടന്നുവന്നപ്പോൾ അതിൽ വ്യക്തത വരുത്തുവാനാണ് ദൈവം സകലത്തിന്റെയും സ്രഷ്ടാവാണ് എന്ന് ഏറ്റുപറയുന്നത്. ത്രിത്വാധിഷ്ഠിതമായ സഭയുടെ ഏകദൈവവിശ്വാസം മറ്റു സെമിറ്റിക്ക് മതങ്ങളുടെ വിശ്വാസത്തിൽ നിന്ന് എങ്ങനെ വ്യത്യാസപ്പെട്ടിരിക്കുന്നു എന്ന് വിശ്വാസപ്രമാണം വ്യക്തമാക്കുന്നു.

**രണ്ടാം ഖണ്ഡിക**

യിസ്രായേൽ രാജാക്കന്മാരെ വിശേഷിപ്പിച്ചിരുന്ന ഒരു പ്രയോഗമാണ് ദൈവപുത്രന്മാർ എന്നുള്ളത്. എന്നാൽ ഇതിൽ നിന്ന് വ്യത്യസ്തമായുള്ളതാണ് യേശുക്രിസ്തുവും പിതാവാം ദൈവവുമായുള്ള ബന്ധം എന്നത് സ്പഷ്ടമാക്കുവാനാണ് ദൈവത്തിന്റെ ഏകപുത്രൻ എന്ന് എടുത്തുപറയുന്നത്. രണ്ടാം ഖണ്ഡികയുടെ ആദ്യഭാഗം യേശുക്രിസ്തുവിന്റെ ദൈവിക ഉണ്മയും പിതാവാം ദൈവത്തോടുള്ള സമത്വവും വ്യക്തമാക്കുന്നതാണ്. സാരാംശത്തിലെ ഏകത്വത്തെ ഉയർത്തിക്കാട്ടുവാനാണ് പിതാവാം ദൈവത്തിന്റെ വിശേഷണങ്ങളിൽ തന്നെ പുത്രനെയും സ്തുതിക്കുന്നത്. സർവ്വലോകത്തിനും മുമ്പേ സൃഷ്ടി സമയത്ത് പിതാവിനോടൊപ്പം പുത്രനും ഉണ്ടായിരുന്നു എന്നും ഈ ഭാഗം സ്പഷ്ടമാക്കുന്നു. തുടർന്നുള്ള ഭാഗം മനുഷ്യാവതാരത്തിന്റെ രഹസ്യങ്ങളെ വെളിപ്പെടുത്തുന്നതാണ്. യേശു ക്രൂശിൽ മരിച്ചു എന്നത് തോന്നൽ മാത്രം ആണെന്നുള്ള രീതിയിൽ ഉണ്ടായിരുന്ന വേദവിപരീതങ്ങളെ ദൂരീകരിക്കുവാൻ ആണ് ഈ ഭാഗം ചേർത്തിരിക്കുന്നത്.

**മൂന്നാം ഖണ്ഡിക**

നിഖ്യാ സുന്നഹദോസിന്റെ പ്രമാണങ്ങളിൽ പരിശുദ്ധാത്മാവിൽ വിശ്വസിക്കുന്നു എന്ന് മാത്രമേ ഉണ്ടായിരുന്നുള്ളൂ. എന്നാൽ പരിശുദ്ധാത്മാവ് ദൈവമല്ല എന്ന തെറ്റായ പഠിപ്പിക്കലുകൾ ഉണ്ടായപ്പോഴാണ് പരിശുദ്ധാത്മാവ് അനാദിയായുള്ളവനും പിതാവിനോടും പുത്രനോടും സമനും തുല്ല്യനായി ആരാധിക്കപ്പെടുന്നവനുമാണ് എന്ന് രണ്ടാം പൊതുസുന്നഹദോസ് കൂട്ടിച്ചേർത്തത്.

**നാലാം ഖണ്ഡിക**

സഭാംഗത്വത്തിനായി നടത്തപ്പെടുന്ന ഏതു സ്നാനവും മാമോദീസാ അല്ല. സഭയുടെ സത്യവിശ്വാസത്തിൽ നിന്നുകൊണ്ട് ത്രിത്വനാമത്തിൽ സ്വീകരിക്കുന്നതാണ് സത്യമാമോദീസാ. അത് എവിടെ നിന്നെങ്കിലും ഒരിക്കൽ സ്വീകരിക്കുന്നതല്ല. പ.സഭയിൽ നിന്ന് സ്വീകരിക്കുന്ന ഏക മാമോദീസാ ആണ്.

വിശ്വാസ പ്രമാണം ഒരു പ്രാർത്ഥന മാത്രമല്ല, ആരോടാണ് പ്രാർത്ഥിക്കുന്നതെന്ന ബോദ്ധ്യം പകരുന്ന പ്രഖ്യാപനം കൂടിയാണ്. അത് നമ്മളുടെ പ്രാർത്ഥനകളുടെ മുദ്ര കൂടിയാണ്.








# സാമ്പത്തിക സംവരണം



അഡ്വ. ലിജോ ജോൺ തമ്പി

നിലവിൽ യാതൊരുവിധ സംവരണ ആനുകൂല്യങ്ങളും ലഭിക്കാത്തവരും കുടുംബ വാർഷിക വരുമാനം നാല് ലക്ഷം രൂപയിൽ കുറഞ്ഞവരും സാമ്പത്തിക സംവരണത്തിന് അർഹരാണ്.

സർക്കാർ ജോലികളിലും ഉന്നത വിദ്യാഭ്യാസ സ്ഥാപനങ്ങളിലും പത്ത് ശതമാനം സാമ്പത്തിക സംവരണം നടപ്പാക്കുന്നതിനുള്ള ഭരണഘടമാ ഭേദഗതി ബില്ലിന് രാഷ്ട്രപതി അംഗീകാരം നല്കുകയും കേന്ദ്ര സർക്കാർ ഗസറ്റ് വിജ്ഞാപനം ചെയ്യുകയും ചെയ്തതോടെ ഭേദഗതി പ്രാബല്ല്യത്തിൽ വന്നിരിക്കുകയാണ്. മൗലീക അവകാശങ്ങളുമായി ബന്ധപ്പെട്ട ഭേദഗതി 124-ാം ഭേദഗതി ആയാണ് ബിൽ അവതരിപ്പിച്ചതെങ്കിലും പാർലമെന്റ് കടന്ന് രാഷ്ട്രപതിയുടെ അനുമതി നേടുന്ന 103-ാം ഭേദഗതി ആയാണ് പരിഗണിക്കുന്നത്. ജാതി, മതം, ലിംഗം, ജനന സ്ഥലം തുടങ്ങിയ വിവേചനങ്ങൾ നിരോധിക്കുന്ന അനുച്ഛേദം പതിനഞ്ചിലെ നാലാം ഉപവിഭാഗമാണ് സാമൂഹ്യ - വിദ്യാഭ്യാസ പിന്നോക്കാവസ്ഥ ഇല്ലാതാക്കാൻ സാമ്പത്തിക സംവരണം നിർദ്ദേശിക്കുന്നത്. 15,16 അനുച്ഛേദങ്ങളുടെ ആറാം ഉപവിഭാഗമായി ഭേദഗതി ചെയ്ത പുതിയ നിർദ്ദേശം സാമ്പത്തികമായി പിന്നോക്കം നില്ക്കുന്നവർക്ക് സംവരണം നിർദ്ദേശിക്കുന്നു.

മേല്പറഞ്ഞ ഭരണഘടനാ ഭേദഗതിയിലൂടെ കേന്ദ്ര സർക്കാർ

2019 ജനുവരിയിൽ പുറപ്പെടുവിച്ച വിജ്ഞാപനത്തിന്റെ അടിസ്ഥാനത്തിൽ ഉദ്യോഗസ്ഥ നിയമനങ്ങളിലും വിദ്യാഭ്യാസ സ്ഥാപനങ്ങളിലെ പ്രവേശനത്തിലും പത്ത് ശതമാനം സംവരണം കേരള സംസ്ഥാന സർക്കാർ നടപ്പാക്കിക്കഴിഞ്ഞു. റിട്ട. ജഡ്ജി ശ്രീ. ശശിധരൻ നായരുടെ അദ്ധ്യക്ഷതയിലുള്ള കമ്മിഷനാണ് സംവരണത്തിനുള്ള യോഗ്യതകൾ നിശ്ചയിച്ച് സർക്കാരിന് ശുപാർശ നൽകിയത്. ഹയർ സെക്കണ്ടറി, വൊക്കേഷണൽ ഹയർ സെക്കണ്ടറി, പ്രൊഫഷണൽ കോളജുകൾ, പൊതുമേഖല സ്ഥാപനങ്ങൾ തുടങ്ങിയവ സംവരണത്തിന്റെ പരിധിയിൽ വരുന്നതാണ്. സർക്കാർ നിയമനങ്ങൾക്ക് പട്ടിക ജാതി, പട്ടിക വർഗ്ഗ വിഭാഗത്തിനും മറ്റ് പിന്നോക്ക സമുദായങ്ങൾക്കുമായാണ് നിലവിൽ അൻപത് ശതമാനം സംവരണം നൽകിവരുന്നത്. ബാക്കിയുള്ള അൻപത് ശതമാനത്തിലെ പത്ത് ശതമാനം ക്വോട്ടയിലാണ് സാമ്പത്തിക സംവരണത്തിന് അർഹതയുള്ളവരെ ഉൾപ്പെടുത്തുന്നത്.

**അർഹത ആർക്ക്?**

നിലവിൽ യാതൊരുവിധ സംവരണ ആനുകൂല്യങ്ങളും ലഭിക്കാത്തവരും കുടുംബ വാർഷിക വരുമാനം നാല് ലക്ഷം രൂപയിൽ കുറഞ്ഞവരും സാമ്പത്തിക സംവരണത്തിന് അർഹരാണ്.

കുടുംബ ഭൂസ്വത്ത് പഞ്ചായത്തുകളിൽ രണ്ടര ഏക്കറിലും, നഗരസഭകളിൽ 75 സെന്റിലും, കോർപ്പറേഷനിൽ 50 സെന്റിലും കൂടരുത്.

ഹൗസ് പ്ലോട്ടുകളുടെ ആകെ വിസ്തൃതി നഗരസഭകളിൽ 20 സെന്റിലും, കോർപ്പറേഷനിൽ 15 സെന്റിലും താഴെയായിരിക്കണം.

അന്ത്യോദയ, അന്നയോജനാ, മുൻഗണനാ റേഷൻ കാർഡുകളിൽ പേരുള്ളവർക്ക് മറ്റ് മാനദണ്ഡങ്ങൾ നോക്കാതെ സംവരണം ലഭിക്കും.



മാവേലിക്കര ഭദ്രാസന പ്രാർനയോഗത്തിന്റെ പ്രാർത്ഥനവാര സമാപന സമ്മേളനം കരിമുളക്കൽ സെന്റ് ഗ്രീഗോറിയോസ് ദേവാലയത്തിൽ വെച്ച് നടത്തപ്പെട്ടു.അഭിവന്ദ്യ അലക്സിയോസ് മാർ യൗസേബിയോസ് തിരുമേനി സമ്മേളനം ഉത്ഘാടനം ചെയ്തു. അവൻ നമ്മുടെ ദൈവവും, നാം അവിടുത്തെ ജനവും ആകുന്നു എന്നും അത് കൊണ്ട് ക്രിസ്തുവിന്റെ ഉത്തമ സാക്ഷികൾ ആയി മാറണമെന്നും ഓർമിപ്പിച്ചു. ഭദ്രാസന വൈസ് പ്രസിഡന്റ് ബിനു ഈശോ അച്ചൻ സെക്രട്ടറി അഡ്വ. ബിജു കെ. വർഗീസ് ട്രഷറാർ പി. എസ്. ജോയി മേഖല സെക്രട്ടറിമാർ ദേവാലയ ട്രസ്റ്റീ മോൻസി മോനച്ചൻ സെക്രട്ടറി പ്രിൻസ് എന്നിവർ നേത്രത്വം നൽകി.മധ്യസ്ഥ പ്രാർത്ഥനയോട് കൂടി സമാപിച്ചു

## മർത്ത് മറിയം സമാജ എഴുത്തുപരീക്ഷ

അഖില മലങ്കര മർത്ത് മറിയം സമാജ എഴുത്ത് പരീക്ഷ 2021 ജനുവരി മാസം നടക്കുന്നതാണ്.ഇപ്പോഴത്തെ പ്രത്യേക സാഹചര്യത്തിൽ ഭവനങ്ങളിൽ വച്ച് തന്നെ പരീക്ഷ എഴുതാം. ചോദ്യങ്ങൾ മുൻകൂട്ടി നൽകുന്നതാണ്. ഉത്തരങ്ങൾ പഠിക്കാൻ നൽകിയിട്ടുള്ള പുസ്തകത്തിൽ നിന്നും ഉപന്യാസമായി തയ്യാറാക്കി നൽകാവുന്നതാണ്. സൂപ്പർ സീനിയർ, സീനിയർ, ജൂണിയർ തലങ്ങളിൽ ഉള്ളവർക്ക് എഴുത്ത് പരീക്ഷയിൽ പങ്കെടുക്കാം. വിശദ വിവരങ്ങൾ സമാജ ഭദ്രാസന ഭാരവാഹികൾ അറിയിക്കുന്നതായിരിക്കും.

## പുൽകൂട്ടിൽ പൂക്കാലം 2020

മാവേലിക്കര : മാവേലിക്കര ഭദ്രാസന ബാലസമാജത്തിന്റെ ആഭിമുഖ്യത്തിൽ പുൽകൂട്ടിൽ പൂക്കാലം 2020 എന്ന പേരിൽ ക്രിസ്തുമസ് ഫാദർ മത്സരവും ക്രിസ്തുമസ്സ് ഫാദറിന് ഒരു കത്തെഴുത്ത് എന്നീ മത്സരങ്ങൾ ഓൺലൈനായി നടത്തുന്നു. ഓരോ യൂണിറ്റിൽ നിന്നും ഓരോ ഇനങ്ങൾക്കും ഓരോ മത്സരാർത്ഥികൾക്ക് പങ്കെടുക്കാം. 20/12/2020 വൈകിട്ട് 6മണിക്ക് രജിസ്ട്രേഷൻ പൂർത്തീകരിച്ച് 24/12/2020 വൈകിട്ട് 6മണിക്ക് മുമ്പായി കലാസൃഷ്ടികൾ അയച്ച് തരണം. EMAIL : baslasamajammavelikaradiocese@gmail.com എന്ന മെയിലിൽ ആണ് അയക്കേണ്ടത്. കൂടുതൽ വിവരങ്ങൾക്ക് ശ്രീമതി എൽസി. വർഗീസ് (ജനറൽ സെക്രട്ടറി) ഫോൺ : 9496157477, 8075801554

## പ്രീമാരിറ്റൽ കൗൺസിലിംഗ്

എല്ലാ മാസവും രണ്ട്, നാല് ശനിയാഴ്ചകളിൽ രാവിലെ 9.30 മുതൽ പ്രീമാരിറ്റൽ കൗൺസിലിംഗ് ക്ലാസ്സുകൾ അരമനയിൽ വെച്ച് നടത്തപ്പെടുന്നു.



